പ്രതിവാരപ്രഭാഷണം (The Sermon for the Week)

# പരാജയം വരിക്കാത്ത പോരാട്ടജീവിതം

(എം. ഠഠ1.)

"എങ്കിലും എന്റെ ബുദ്ധിയുടെ പ്രമാണത്തോടു പോരാടുന്ന വേറൊരു പ്രമാണം ഞാൻ എന്റെ അവയവങ്ങളിൽ കാണുന്നു; അതു് എന്റെ അവയവങ്ങളിലുള്ള പാപപ്രമാണത്തിന്നു എന്നെ ബദ്ധനാക്കിക്കളയുന്നു."

(റോമർ 7: 23).

മനുഷ്യജീവിതത്തിലെ ഏററവും തീവ്രമായ പോരാട്ടങ്ങളുടെ രംഗം മനസ്സാണു്. നന്മതിന്മകളെക്കുറിച്ചുള്ള വിവേചനശക്തിയും തിന്മയിൽ നിന്നകന്നു ജീവിക്കാനുള്ള ഉത്തരവാദിത്വബോധവും ചെറുപ്പകാലം മുതൽക്കേ മനുഷ്യനെ സമരസന്നദ്ധനാക്കുന്നു. എന്നാൽ ജീവിതത്തിൽ ആദ്യാവസാനം നീണ്ടുനിൽക്കുന്ന ഈ സമരങ്ങളുടെ ചരിത്രം മിക്കവാറും ലജ്ജാകരവും നിരുന്മേഷകരവുമാണു്. പരാജയങ്ങളുടെ തുടർച്ചയായ രേഖകളാണു പലരുടെയും ജീവിതത്തിൽ ശേഷിക്കുന്നതു്. ബാല്യകാലത്തു തുടങ്ങുന്ന ചില പരീക്ഷകൾ ഏതാണ്ടു വാർദ്ധക്യം വരെ തുടരുന്നു. അവയോടു പടവെട്ടി ജയം നേടുക എന്നുള്ളതു ചിലർക്കു് അസാദ്ധ്യമായി തോന്നുന്നു. അവർ നിരാശസ്സു വശംവദരായി പോരാട്ടം തന്നെ ഉപേക്ഷിക്കുന്നു.

മനുഷ്യനെ ഇങ്ങനെ അലട്ടുന്ന പരീക്ഷകളുടെ ഉത്ഭവസ്ഥാനം ഏതാണു്? പാരമ്പര്യമായി വന്നുചേരുന്ന ജന്മവാസനകളാണോ അവ. നമ്മിലുള്ള ഏതെങ്കിലും ദുർഗ്ഗുണം ജന്മസിദ്ധമാണെന്നു നാം വിശ്വസിക്കുന്നതു് അപകടകരമായിത്തീരാം. അതു നമ്മുടെ ഉത്തരവാദിത്വബോധത്തെ ഹനിക്കാനിടയുണ്ടു്. 'ഞാൻ എത്ര ശ്രമിച്ചാലും ഫലമില്ല; അതെന്റെ ജന്മവാസനയാണു്; എന്റെ കുടുംബത്തിലുള്ളവരെല്ലാവരും മുൻകോപികളാണു്; ഞാൻ മാത്രം മറിച്ചാകുന്നതെങ്ങനെ?' ഇപ്രകാരമുള്ള ഒഴികഴിവുകൾ നാം ധാരാളം കേൾക്കാറുണ്ടു്. പാരമ്പര്യമെന്ന ു പോലെ തന്നെ പരിതഃസ്ഥിതിയെയും ...റാപ്പെടുത്തുന്ന പതിവുണ്ടു്. 'ചെറു...കാലത്തു ഞാൻ ചീത്ത കൂട്ടുകെട്ടിൽ ...കപ്പെട്ടുപോയി. ഇനി എത്ര പ്രയ...ിച്ചാലും അന്നത്തെ ദുഷ്പരിചയ...ടെ ശക്തിയിൽ നിന്നു രക്ഷ നേടാൻ സാദ്ധ്യമല്ല' എന്നു പറയുന്നവരുമുണ്ടു്. അല്ലെങ്കിൽ 'എന്റെ ചുററുപാടുകളിൽ ഒരു നല്ല ജീവിതം നയിക്കുക അസാദ്ധ്യമാണു്' എന്നു മററു ചിലർ പറയും. ഏതായാലും പാരമ്പര്യവും പരിതഃസ്ഥിതിയും നമ്മുടെ ധാർമ്മിക പരാജയങ്ങളിൽ വളരെയധികം ഉത്തരവാദിത്വം വഹിക്കുന്നുണ്ടെന്നു ശങ്കിക്കാത്തവർ ചുരുക്കമാണു്. എന്നാൽ മുൻകോപം, അഹംഭാവം, നീചത്വം, മദ്യപാനാസക്തി, ലൈംഗികവികൃതികൾമുതലായ ദുർഗ്ഗുണങ്ങൾ ഒരിക്കലും പരമ്പരാഗതമായി നമ്മിൽ വന്നുചേരുന്നതല്ല എന്നു മനശ്ശാസ്ത്രവും ജന്തുശാസ്ത്രവും ഉറപ്പായി പറയുന്നുണ്ടു്. നാം ജന്മവാസനകളെന്നു വിധിക്കുന്ന പല ദുർഗ്ഗുണങ്ങളും ജന്മവാസനകളല്ല. എന്നാൽ നമ്മുടെ ചുററുപാടിൽനിന്നും അവയുടെ ബീജങ്ങൾ നമ്മിലേക്കു സംക്രമിക്കുന്നു എന്നു പറഞ്ഞാൽ അതിൽ കുറെ വാസ്തവമുണ്ടായിരിക്കാം. ഏതായാലും ദുർവാസനകൾ എവിടെനിന്നു വരുന്നു എന്നു കണ്ടുപിടിക്കാൻ സമയം കളഞ്ഞതുകൊണ്ടു ഫലമുണ്ടാകാൻപോകുന്നില്ല. നമ്മുടെ ജീവിതത്തിൽ അവയുടെ സാന്നിദ്ധ്യം ബോധപ്പെട്ടുകഴിഞ്ഞാൽ പിന്നെ എങ്ങനെയാണു് അവയെ എതിരിടേണ്ടതു് എന്നുള്ളതു മാത്രമാണു പ്രശ്നം. തിന്മയെ തിന്മയായി കരുതി ഒരു ശത്രുവിനോടെന്നവണ്ണം പോരാട്ടം ചെയ്യുകയാണു നമ്മുടെ ചുമതല. അതിൽ രസിക്കുകയോ അതിനു് അടിമപ്പെടുകയോ ചെയ്താൽ അതു പാപമായി. നാം പരീക്ഷിക്കപ്പെട്ടാലും വീഴണമെന്നില്ല.

മനുഷ്യജീവിതത്തിലെ ഘടകങ്ങളിൽ ഒന്നാണു തിന്മ. നന്മയുടെ ദുരുപയോഗത്തിൽ നിന്നാണു പലപ്പോഴും തിന്മ ഉത്ഭവിക്കുന്നതു്. തെററുകൾ തിരുത്തുവാനും നന്മകൊണ്ടു തിന്മയെ ജയിക്കുവാനും അടുത്ത തലമുറയ്ക്കു കൂടുതൽ സഹായകരമായ ഒരവകാശമായി ലോകത്തെ ആക്കിവെച്ചിട്ടുപോകുവാനും ഓരോ വ്യക്തിയും ചുമതലപ്പെട്ടവനാണു്. അതിനുള്ള സാദ്ധ്യതയുമുണ്ടു്.

ജന്മാവകാശമെന്നവണ്ണം തിന്മ നമ്മുടെ ജീവിതത്തിലേക്കു പ്രവേശിക്കുന്നെന്നു സമ്മതിച്ചാൽ തന്നെയും അതിനു മറൊരു വശമുണ്ടു്. നമ്മുടെ ജന്മാവകാശം തിന്മ മാത്രമല്ല; നന്മയ്ക്കും നാം അവകാശികളാണു്. നമ്മുടെ മാതാപിതാക്കന്മാരിൽ നിന്നും, സഭ, സമുദായം, രാഷ്ട്രം എന്നിവയിൽനിന്നും എത്രയെത്ര സൽഗുണങ്ങളും മഹനീയ മാതൃകകളുമാണു നമുക്കു ലഭിച്ചിട്ടുള്ളതു്. എത്ര വിശുദ്ധന്മാരും മഹാത്മാക്കളും നമുക്കു പ്രചോദനം നൽകിക്കൊണ്ടിരിക്കുന്നു! തിന്മയ്ക്കുള്ള പ്രതിവിധിയായും കൃതജ്ഞതയ്ക്കു ഹേതുവായും സർവ്വോപരി നമ്മുടെ ചുമതലാബോധത്തെ തട്ടിയുണർത്തുവാൻ പര്യാപ്തമായ സൽപ്രേരണകളായും അവർ നിലകൊള്ളുന്നു.

ഈ വിധത്തിൽ ആലോചിക്കുമ്പോൾ വിശുദ്ധ മാമ്മോദീസായുടെ അർത്ഥവും മാഹാത്മ്യവും ഒരു ക്രിസ്ത്യാനിക്കു വെളിപ്പെടുന്നു. ശിശുപ്രായത്തിൽ തന്നെ സഭയുടെ അന്തരീക്ഷത്തിലേക്കു നമ്മുടെ മാതാപിതാക്കന്മാർ നമ്മെ ആനയിക്കുന്നു. അദൃശ്യമായ ആത്മീയപോഷണം ലഭിച്ചുകൊണ്ടു നാം വളരുന്നു. നമ്മുടെ മാനുഷികസ്വഭാവം കർത്താവിന്റെ ദിവ്യസ്വഭാവത്തോടു് ഒട്ടിച്ചേർക്കപ്പെടുന്നു. ജന്മപാപത്തെ ജയിച്ചു കീഴടക്കുവാൻ കഴിയുന്ന ദിവ്യജീവന്റെ ബീജം നമ്മിൽ പ്രവേശിക്കുന്നു. ഇതു വലിയ ഒരു രഹസ്യമാണു്.

ഒരു ക്രിസ്ത്യാനി ഒരിക്കലും നിരാശപ്പെടേണ്ടതില്ല. തിന്മയെ ജയിച്ചു കീഴടക്കുവാനുള്ള ആത്മീയ ആയുധങ്ങൾ അവന്റെ കൈവശം ഏല്പിക്കപ്പെട്ടിട്ടുണ്ടു്. അവൻ അവയെ എടുത്തു പ്രയോഗിക്കുന്നില്ലെന്നുള്ളതാണു് അവന്റെ പരാജയത്തിനുള്ള കാരണം. മദ്ധ്യവയസ്കനായ ഒരാൾ കഴിഞ്ഞ ജീവിതദശയിലേക്കു തിരിഞ്ഞു നോക്കുമ്പോൾ ചില വിജയങ്ങളും വളരെയധികം തോൽവികളുമായിരിക്കാം കാണുന്നതു്. എന്നാൽ തോൽവികൾക്കിടയിലും ആയുധം വച്ചു കീഴടങ്ങാതെ സമരം തുടർന്നുകൊണ്ടുപോകാൻ അവനു കഴിഞ്ഞിട്ടുണ്ടെങ്കിൽ അവൻ ധന്യനാണു്. അവന്റെ ജീവിതത്തിൽ ഇപ്പോഴും പതിച്ചുകൊണ്ടിരിക്കുന്ന ആശാകിരണങ്ങളുടെ രഹസ്യം അവന്റെ തുടർന്നുള്ള പോരാട്ടമാണു്. വിശുദ്ധ പൗലൂസിനെപ്പോലെ "എന്നെ ശക്തിപ്പെടുത്തുന്നവനായ ക്രിസ്തു നിമിത്തം ഞാൻ സകലത്തിനും മതിയായവനാണു്" എന്നു പറയുവാൻ അവനും കൃപ ലഭിക്കും. ഇന്നല്ലെങ്കിൽ നാളെ. ജീവിതത്തിൽ വിജയത്തെക്കാൾ വിലമതിക്കേണ്ടതു പൊരുതുവാനുള്ള ഉന്മേഷമാണു്. ആ ഉന്മേഷം കർത്താവി

# വിശ്വദീപം

## കർമ്മകാണ്ഡം

(പുത്തൻകാവു മാത്തൻ തരകൻ)

### കുഷ്ഠരോഗികളുടെ സുഖപ്രാപ്തി

ഗലീലയിൽനിന്നു തിരിച്ചു തമ്പുരാൻ
ശമറിയാ നാട്ടിൽപ്പുതുക്കെ ചെന്നെത്തി.
ഒരിക്കലാപ്പുരി, പരമനാഥനെ—
ങ്ങിരിക്കുവാൻ പരം വണങ്ങി യാചിച്ചു.
മുതിർന്നില്ലീക്കുറിലവവുമാദ്ദേശം
മഹേശനിൽ ബഹുമതി കാണിക്കുവാൻ.
തിരുവടിയുടൻ തിരിച്ചു തന്മുഖം
പെരിയ നാടിനെയനുഗ്രഹിപ്പാനായ്.
തദാ സമീപസ്ഥ ദിശയിലേററവും
കദനം തിങ്ങുന്ന കരച്ചിൽ കേൾക്കയായ്.
"അശുദ്ധന്മാർ ഞങ്ങളശുദ്ധന്മാർ ഞങ്ങ—
ളശുദ്ധന്മാർ ഞങ്ങളി"ന്നും ദീനരായ്
കടുത്ത കുഷ്ഠത്താൽ വലഞ്ഞ പത്തു പേ—
തിനെഞ്ഞു പൊട്ടിനിലവിളിച്ചുതേ.
നയിച്ചു ജീവിതം ജനപദം വിട്ടാ—
നഗരയനാ ജനങ്ങളെപ്പോലെ.
കുറച്ചുകലത്തുടഖില നായകൻ
കടന്നുപോകവേ കരഞ്ഞാരിങ്ങനെ.
"ഗുരുവരാ, നാഥാ പരമയേശുവെ
കരുണ തോന്നണമടിയങ്ങൾ മീതേ."

അരുളിനാനുടൻ നരസുതൻ "പോക
പുരോഹിതന്മാർക്കു ക്ഷണം കാണിക്കുക."
അറിഞ്ഞാരാവാക്കിൻ വിലയും ശക്തിയും
ശരീരമപ്പോഴങ്ങരോഗമായതും.
കൃതഘ്നതയുടെ ദൂഷിച്ച മൂർത്തിക—
ളവരിലൊൻപതു നരർ യഹൂദന്മാർ.
ഒരു വചനവുമുരയ്ക്കാതപ്പോഴേ
തിരിച്ചാർ സാനന്ദം കൃതജ്ഞതയെന്യേ.
നിറഞ്ഞ നന്ദിയാലൊരുത്തൻ സ്തോത്രങ്ങ—
ളരുളി സർവേശസുതന്റെ നാമത്തിൽ
ശമറിയാക്കാരനവൻ വിനീതനായ്
അത്തിരുവടിയുടെ മുഖത്തേക്കു നോക്കി.
പതുക്കെ ചോദിച്ചു കൃപാനികേതന—
"നിതരരൊൻപതു നരന്മാരെങ്ങെ"ന്നായ്
അവർക്കു വന്നിതേ സുഖമവരിപ്പോ—
ളെവിടെയെന്നെനിക്കറിവില്ലീശ്വരാ
ശമറിയാക്കാരനിപ്പണ്ണമോതവെ
ശമശീലൻ യേശു പറഞ്ഞാനിങ്ങനെ.
"എണീൽക്ക, താവക പരമവിശ്വാസം
നിനക്കു നൽകുന്നു സുചിരസംരക്ഷ"
ശരണദപദം നമസ്കരിച്ചഥ
ശമറിയാക്കാരനവിടം വിട്ടുപോയ്.

---

പത്രാധിപർക്കുള്ള കത്ത്

## സഭൈക്യം
### ഒരു സംശയം

സഭൈക്യത്തെപ്പററി നി. വ. ദി. ശ്രീ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെയും ദിവ്യശ്രീ ജോർജ്ജ് കോശി അച്ചൻ അവർകളുടെയും ലേഖനങ്ങൾ വായിച്ചു. ദിവംഗതനായ മാർ തിരുമേനി സഭയെ ബാൻറു് സംഗീതത്തിന്റെ യോജ്യതയോടു താരതമ്യപ്പെടുത്തിയിട്ടുള്ളതു് എന്റെ ശ്രദ്ധയെ പ്രത്യേകം ആകർഷിക്കുവാനിടയായി.

പുതിയനിയമത്തിൽ, പത്രോസ്, പൗലോസ്, യോഹന്നാൻ ആദിയായ ശ്ലീഹന്മാർ സഭയെ വർണ്ണിക്കുമ്പോൾ ഉപയോഗിച്ചിരിക്കുന്ന ഉപമകൾ വിശുദ്ധമന്ദിരം, ശരീരം, മുന്തിരിവള്ളിയും ശാഖയും മുതലായവയത്രേ. എന്നാൽ ബാൻറുമേളമോ അതുപോലെ കേവലം ബാഹ്യബന്ധം മാത്രം കുറിക്കുന്ന എന്തെങ്കിലും സമൂഹത്തോടോ സഭയെ ഉപമിച്ചിരിക്കുന്നതായി കാണുന്നില്ല. ഇതിൽനിന്നും ക്രിസ്തുസഭയുടെ അംഗങ്ങൾ തമ്മിൽ ഉണ്ടായിരിക്കേണ്ട ബന്ധം ഒരു organic unity അല്ലാതെ aggregation അല്ല എന്നു തെളിയുന്നുവെന്നാണു് വിചാരിക്കേണ്ടിയിരിക്കുന്നതു്. ശ്ലീഹന്മാരുടെ കാലത്തു്, ഇന്നത്തെപോലെയുള്ള ബാൻറു സമൂഹം ഇല്ലായിരുന്നു എന്നു ചിലർ പറഞ്ഞേക്കാം. പക്ഷേ ശൗൽ, ദാവീദ് ആദിയായ രാജാക്കന്മാരുടെ കാലത്തുതന്നെ സംഗീതോപകരണ സമൂഹങ്ങൾ, ദൈവത്തെ സ്തുതിക്കുന്നതിനു് ഉപയോഗിച്ചതായി കാണുന്നു.

പൗരസ്ത്യസഭകളുടെ പ്രധാനലക്ഷണം ആരാധനയിലും വിശ്വാസാചാരങ്ങളിലുംഉള്ള ഐക്യമാണു് ഇതിനു നവീകരണം സ്വീകരിച്ച പാശ്ചാത്യ സഭകൾ പ്രാധാന്യം നൽകി കാണുന്നില്ല. പൗരസ്ത്യസഭകളുടെ ആദർശമനുസരിച്ചുള്ള ഐക്യം കേവലം സംഗീതോപകരണ സമൂഹങ്ങളുടെ ഐക്യത്തെക്കാൾ ഉപരിയായിരിക്കെ ഈ രീതിയിലുള്ള ഒരു യോജിപ്പ്‌കൊണ്ടു് സുറിയാനി സഭ തൃപ്തിപ്പെട്ടാൽ മതിയോ?

അന്യോന്യം മനസ്സിലാക്കുക, ക്രിസ്തീയ കൂട്ടായ്മയിൽ അടുത്തുവരിക, എന്നിവ organic unityക്ക്‌ ഉള്ള പ്രാരംഭ പടികളായിമാത്രം സ്വീകരിക്കാം.

റെവ: പി. എസ്. സാമുവൽ
ന്യൂയോർക്ക്

—0—

## കൈപ്പററി

ക്രൈസ്തവസാഹിത്യസമതി തിരു
ല്ലായുടെ പുതിയ പ്രസിദ്ധീകരണ
ളായ 'അവനെ ക്രൂശിക്ക' (5 ചെറു
കൾ ഗ്രന്ഥകർത്താ: കാനം ഇ.
'സാമൂഹ്യപുനഃസൃഷ്ടിയിൽ ക്രിസ്ത്യാ
ടെ ചുമതല' രാജന്റെ
പുസ്തകങ്ങളും പൗരസ്ത്യ സുവി
സമാജത്തിന്റെ 29—ാം വാ
റിപ്പോർട്ടും, The prayer Fe
ship എന്ന പുസ്തകവും ന
കൈപ്പററിയിരിക്കുന്നു.

---

നോടു ചേർന്നു ജീവിക്കുന്ന ഓരോ ക്രിസ്ത്യാനിക്കും സ്വാഭാവികമാണു്. അതാണു നമ്മുടെ യഥാർത്ഥ ജന്മാവകാശം. നാം അതിനെ സ്വീകരിക്കുവാൻ തയ്യാറാണോ?

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. മർക്കോസ്. 6. 30–34
മത്തായി 23. 37–38

യേശുതമ്പുരാന് മനുഷ്യരോടുള്ള സ്നേഹം കുടുംബബന്ധങ്ങളിലുള്ള സ്നേഹത്തോട് സാദൃശ്യപ്പെട്ടതാമെന്ന് നാം കണ്ടു കഴിഞ്ഞു. ദൈവം നമ്മുടെ പിതാവും മനുഷ്യരെല്ലാവരും സഹോദരങ്ങളുമാണ്. ഒരു കുടുംബത്തിലെന്നപോലെ ഓരോ വ്യക്തിയും അമൂല്യനാണെന്നും പിതൃപുത്ര സഹോദര ബന്ധങ്ങൾ, അക്ഷയമാണെന്നും തന്മൂലം ഒരു മനുഷ്യന്റെ പാപംമൂലം അവനോട് ഒരുവനുള്ള ബന്ധം, അഴിഞ്ഞുപോകുന്നില്ലെന്നും നാം ഗ്രഹിച്ചിരിക്കേണ്ടതാണ്. ഇന്നു നാം വായിച്ച വേദഭാഗങ്ങൾകൊണ്ട് ഈ അടിസ്ഥാന പ്രമാണങ്ങൾ നമ്മുടെ കർത്താവിന്റെ ജീവിതത്തിൽ ആഴമേറിയതും അർത്ഥസംപൂർണ്ണവും കവിഞ്ഞൊഴുകുന്നതുമായ സ്നേഹത്താൽ സുശക്തമായിരുന്നു എന്നു വെളിവാകുന്നുണ്ട്. ദൈവത്തിന്റെ പിതൃത്വവും മനുഷ്യരുടെ സഹോദരബന്ധവും ക്രിസ്തീയ വിശ്വാസത്തിലെ അടിസ്ഥാന പ്രമാണങ്ങളാണ്. നമ്മുടെ ദൈനംദിനജീവിതത്തിലും മനുഷ്യരോടുള്ള വർത്തനയിലും ഇവ എത്രമാത്രം അർത്ഥവത്താകുന്നുണ്ട്.

ചൊവ്വാ. യോഹന്നാൻ
13. 1—5, 13—15

അന്നത്തെ സായാഹ്നത്തിൽ ആഴമായ സ്നേഹം ഇതിൽപരം ഹൃദയസ്പർശകമായ വിധത്തിൽ പ്രകടിപ്പിക്കുവാൻ കഴിയുമോ?. സ്നേഹബന്ധങ്ങൾ പല കാരണങ്ങളാലാകാം. അശുദ്ധജീവിതത്തിലും ലോകോല്ലാസങ്ങളെ പ്രതിയും അതു രൂപംപ്രാപിക്കാറുണ്ട്. എന്നാൽ കർത്താവും ശിഷ്യന്മാരും തമ്മിലുള്ള സ്നേഹബന്ധം അവിടെ എങ്ങുമല്ല ആരംഭിച്ചതും വളർന്നതും. ഒരു വിശ്വാസം, ഒരു പ്രത്യാശ, ഒരേ ലക്ഷ്യ പ്രാപ്തിയിലുള്ള ഭക്തിനിഷ്ഠ, ഈ സാഹചര്യത്തിലാണ് അതു മുളച്ചത്. അ[illegible] ആത്മികമായ സഹാനുഭൂതിയിലും [illegible] സേവനത്തിലും വളരുകയും [illegible]. യേശുതമ്പുരാൻ എല്ലാവരോ[illegible]ഹബുദ്ധ്യാവർത്തിച്ചു. എന്നാൽ [illegible] ഉന്നതമായ ജീവിത മാനദ[illegible] സ്വീകരിക്കുന്നവരുമായിട്ടേ സ[illegible]ത്തിൽ താൻ കഴിഞ്ഞിരുന്നുള്ളൂ. [illegible] ആജ്ഞാപിക്കുന്നവയെല്ലാം നി[illegible]യ്യുമെങ്കിൽ നിങ്ങൾ എന്റെ [illegible]രായിരിക്കും.” ഈ മാനദണ്ഡ[illegible]പ്പാരണോ നിങ്ങളുടെ സഖിത്വം പുലരുന്നത്. കർത്താവിന്റെ സ്നേഹിത വൃന്ദത്തിൽ നിങ്ങളും ഉൾപ്പെടുമോ?

ബുധൻ. I യോഹന്നാൻ 1. 1.–7

ക്രിസ്തീയജീവിതത്തെപ്പറ്റി ഇവിടെ നൽകുന്ന സൂചന—അതേ അതു പിതാവുമായുള്ള സഖിത്വത്തിൽ അധിഷ്ഠിതമായ ജീവിതമാകുന്നു എന്ന സൂചനയുടെ വ്യാഖ്യാനം എന്തായിരിക്കാം. തിന്മയ്ക്കെതിരായി നിങ്ങളെ നിയന്ത്രിക്കുകയും, പാപം ചെയ്യുമ്പോൾ നിങ്ങളെ ശാസിക്കുകയും, നിങ്ങൾ എപ്രകാരം ജീവിക്കണമെന്നുള്ളതിനു ആദർശങ്ങൾ ചൂണ്ടിക്കാണിച്ചാകർഷിക്കുകയും, നിരാശാവിധേയനാകുമ്പോൾ നിങ്ങളെ ധൈര്യപ്പെടുത്തുകയും നിങ്ങൾ എന്തു ചെയ്താലും നിങ്ങളെ പാടെ ഉപേക്ഷിക്കാതെയിരിക്കയും ചെയ്തു നിങ്ങളിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ആ ശക്തി—ഹൃദയസുഹൃത്ത് ആരാണ്. അതു മനസ്സാക്ഷിയുടെ പ്രേരണ മാത്രമാണെന്നു പറഞ്ഞു ഒഴിഞ്ഞുമാറുവാൻ സാധ്യമല്ല. ആ അദൃശ്യ സുഹൃത്തുമായി നിങ്ങൾ രമ്യതയിലാണോ കഴിയുന്നത്. ആ സുഹൃത്തിനു നിങ്ങളോടു സംസാരിക്കുവാനും, സംസാരിച്ചാൽ കേൾക്കത്തക്ക വിധത്തിൽ ശാന്തത പുലർത്തുവാനും, എല്ലാ പ്രവർത്തനസരണികളിലും ആ സുഹൃത്തിനോടുകൂടെ പ്രവേശിപ്പാനും നിങ്ങൾ ശ്രമിക്കുന്നുണ്ടോ. അങ്ങനെയെങ്കിൽമാത്രമേ പൗലൂസ് പറയും പ്രകാരം ദൈവത്തിന്റെ സഹപ്രവർത്തകരാകുവാൻ നിങ്ങൾക്കു കഴിയൂ.

വ്യാഴം. 1. കോരിന്തി. 13.

അപ്പോസ്തലനു ഈ ചിത്രം ലേഖനം ചെയ്യുവാൻ കർത്താവു തന്നെ ഇരുന്നുകൊടുത്തു എന്നു ആരോ പറയുന്നുണ്ട്. യേശുതമ്പുരാന്റെ ചിത്രം വരയ്ക്കുന്നു എന്ന ബോധത്തോടെ അപ്പോസ്തലൻ ഇതെഴുതി എന്നു അഭിപ്രായപ്പെടുവാൻ നിവൃത്തി ഇല്ലെങ്കിലും ഈ അദ്ധ്യായം യേശുതമ്പുരാന്റെ ഒരു യഥാർത്ഥ ചിത്രം നൽകുന്നു എന്നുള്ളതിനു സംശയമില്ല. “സ്നേഹം ദീർഘമായി ക്ഷമിക്കുന്നു.” എന്നിത്യാദി ആരംഭിക്കുന്ന ഭാഗം യേശുതമ്പുരാന്റെ സ്വഭാവത്തിനു നിങ്ങളറിയുന്ന വിധത്തിൽ എത്രമാത്രം അനുയോജ്യമായിരിക്കുന്നു എന്നു ചിന്തിക്കുക. ഇവിടെ വിവരിക്കപ്പെടുന്ന സ്വഭാവവൈശിഷ്ട്യങ്ങൾ സ്തുതിവചനങ്ങൾക്കു വിധേയമാകാറുണ്ടെങ്കിലും പ്രായോഗികമാക്കാറുണ്ടോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. യേശുതമ്പുരാനിൽ പ്രത്യക്ഷമായി കാണുന്ന സ്നേഹത്തിന്റെ പരമാണത്തോട് നിങ്ങളുടെ ജീവിതം തുലനം ചെയ്തു പരിശോധിക്കുന്നതു നന്നായിരിക്കും.

വെള്ളി. മത്തായി 6. 19—24.

മനുഷ്യൻ പരസ്പരവിരുദ്ധങ്ങളായ ചില കാര്യങ്ങൾക്കാഗ്രഹിക്കാറുണ്ട്. അശുദ്ധമോദങ്ങളുടെ സംപൂരണവും നിഷ്കളങ്കമനസാക്ഷിയും മോഹപരവശമായ ജീവിതവും ആരോഗ്യവും അലസതയും വിജയവും സ്വാർത്ഥനിബിഡമായ ജീവിതവും ദൈവത്തെ സേവിക്കുന്നു എന്ന സംതൃപ്തിയും മേൽപ്രസ്താവിച്ചതിനു ചില ഉദാഹരണങ്ങൾ മാത്രമാണിവ. പരസ്പരം പൊരുത്തമില്ലാത്ത രണ്ടു കാര്യങ്ങൾ കൂട്ടിയിണക്കിക്കൊണ്ടുപോകുക സാദ്ധ്യമല്ലല്ലോ. ചില മാർഗ്ഗങ്ങൾ ഉപേക്ഷിക്കുവാനും മറ്റു ചിലതു തെരഞ്ഞെടുക്കപ്പെടുവാനും മനുഷ്യൻ പഠിക്കണം. വിജയകരമായ ജീവിതം നയിക്കണമെന്നാഗ്രഹിക്കുന്നവൻ അലസനായിരുന്നാൽ എന്തു കാര്യമാണു സാധിക്കുന്നത്. ലോകമോദങ്ങളിൽ നിമഗ്നനായി മോഹസംതൃപ്തിക്കു മാർഗ്ഗമാരാഞ്ഞു ജീവിക്കുന്ന മനുഷ്യൻ എപ്രകാരമാണു ഈ ലോകത്തിൽ സ്വാർത്ഥരഹിതമായ സേവനത്തിലും ദൈവേഷ്ടനിർവ്വഹണത്തിലും പുരോഗമിക്കുക. ഇവ രണ്ടും കൂടെ ഒരേ സമയത്തു സാദ്ധ്യമല്ല. ഒന്നു അല്ലെങ്കിൽ മറ്റേതു തെരഞ്ഞെടുക്കേണ്ടതാവശ്യമായി വരാം. നിങ്ങളുടെ നിക്ഷേപമെവിടെയോ അവിടെ നിങ്ങളുടെ ഹൃദയവുമായിരിക്കും.

ശനി. മത്തായി 6. 25—33.

കഴിഞ്ഞ ദിവസം നമ്മുടെ ചിന്താവിധേയമായ സത്യം മറ്റൊരു പ്രകാരത്തിൽ ഇന്നത്തെ വേദഭാഗത്തിന്റെ അവസാനവാചകത്തിൽ സംഗ്രഹിക്കാവുന്നതാണ്. ജീവിതമൂല്യങ്ങൾ ഏതെന്നു നിർണ്ണയിക്കുമ്പോൾ ഒന്നിനു അല്ലെങ്കിൽ മറ്റൊന്നിനു പരമപ്രാധാന്യം കൊടുത്തേ മതിയാകൂ. ലോകത്തിൽ ദൈവത്തിന്റെ നീതി നിർവ്വഹിക്കപ്പെട്ടുകാണുകയെന്നുള്ളതു ജീവിതത്തിന്റെ പരമപ്രധാനമായ ലാക്കാക്കുകയും മറ്റുള്ളവയെല്ലാം അതിനു കീഴ്പെടുകയും വേണം. ഇതുകൊണ്ടു നല്ലതൊന്നും തന്നെ ഉപേക്ഷിക്കപ്പെടണമെന്നു വരുന്നില്ല. ആരോഗ്യം, വിശ്രമം, ധനം, കുടുംബസ്നേഹബന്ധങ്ങൾ എന്നിവയെല്ലാം ദൈവേഷ്ടനിർവ്വഹണത്തിനായി സമർപ്പിക്കപ്പെടുന്നതുമൂലം മഹത്വീകരിക്കപ്പെടുകയാണു ചെയ്യുന്നത്.

## മലബാർ ഭദ്രാസന സന്ദർശനം

### (ബിഷപ്പ് മാർ പത്രോസ് ഒസ്താത്തിയോസ്)

ഷൊറണ്ണൂർപള്ളി, 18-1-1954 — പുളിയക്കോട്ടു ഒരു സ്കൂളും ആശുപത്രിയും ഉണ്ടാകുവാൻ ഞാൻ എഴുത്തുകുത്തു നടത്തുന്നുണ്ടു്. പള്ളിക്കു പുറമേ ഈ രണ്ടു സ്ഥാപനങ്ങളും ഏതെങ്കിലും സ്ഥലത്തിന്റെ അഭിവൃദ്ധിക്ക് അത്യാവശ്യമാണല്ലോ. ചുള്ളിപ്പാറ നിന്നു 20 നാഴിക തെക്കു കിഴക്കോട്ടു വന്നാൽ ഒലവക്കോട്ടു തീവണ്ടിസ്റ്റേഷനായി. അവിടെനിന്നു ഒരു മണിക്കൂർ നേരത്തെ പടിഞ്ഞാറോട്ടുള്ള യാത്രകൊണ്ടു ഷൊറണ്ണൂർ സ്റ്റേഷനിൽ എത്താം. ചുള്ളിപ്പാറക്കാരുടെ ഉൽസാഹം കണ്ടിട്ടു പള്ളിക്കു ഓടിടുവാൻ ഞാൻ ആറുരൂപാ സംഭാവന ചെയ്തു. പശ്ചിമഘട്ടപർവതങ്ങൾ തിരുവിതാംകൂർ കൊച്ചിയിൽ നിന്നു വടക്കോട്ടു മിക്കവാറും ബോംബെ വരെയാണല്ലോ, നീണ്ടുകിടക്കുന്നതു്. ഈ പർവതങ്ങളുടെ പടിഞ്ഞാറെ ചരിവുകളിലാണു് നമ്മുടെ ജനങ്ങൾ കുടിയേറിപ്പാർക്കുന്നതു്. വീര്യപരാക്രമികളായ സുറിയാനി ജാതിക്കാർ ഇനിയും വടക്കോട്ടുള്ള പടിഞ്ഞാറൻചരിവുകളിലേക്കു കണ്ണുവച്ചും കടന്നുകൊണ്ടുമിരിക്കുന്നു. കാനറായിലേക്കും എത്തികഴിഞ്ഞു. ഈ പർവതനിരകളിൽ പാലക്കാട്ടു അററത്തു് (Palghat gap) പത്തുനാഴികയിലധികം വിസ്താരമുള്ള ഒരു വിടവുണ്ടു്. ആ വിടവിന്റെ തെക്കേഭാഗത്തു ആനമലയും വടക്കേഭാഗത്തു കോയമ്പത്തൂരിനു പടിഞ്ഞാറുള്ള അട്ടപ്പാടി മലകളും സ്ഥിതിചെയ്യുന്നു. ഈ വിടവിൽ പടിഞ്ഞാറുഭാഗത്തുനിന്നു മേഘങ്ങൾ കിഴക്കോട്ടു കടക്കുന്നുണ്ടു്. ഈ വിടവിൽക്കൂടി കിഴക്കുനിന്നു കാററു് എപ്പോഴും പടിഞ്ഞാറോട്ടു വീശിക്കൊണ്ടിരിക്കുന്നു. ചുള്ളിപ്പാറെ ഈ കാററു കലശലാണു്. തൃശ്ശൂർവരെയും ഈ കാററു എത്തുന്നുണ്ടു്. ചുള്ളിപ്പാറനിന്നു കാട്ടിലേക്കു കടന്നു് നമ്മുടെ ജനങ്ങൾ പാർക്കുന്നു. ആദ്യകാലത്തു പനിനിമിത്തം പലരും മരിച്ചു. സ്ഥലങ്ങൾ വാങ്ങിച്ച ചിലർ പനിനിമിത്തവും പള്ളി അടുത്തെങ്ങും ഇല്ലാത്തതുകൊണ്ടും സ്ഥലങ്ങൾ ഉപേക്ഷിച്ചു് നമ്മുടെ നാട്ടിലേക്കു തന്നെ തിരികെ ഓടിപ്പോയി. മൂന്നു നാഴിക ദൂരെയുള്ള കൂട്ടക്കയം അരപ്പനാഴി, എന്നീ സ്ഥലങ്ങളിലേക്കു എന്റെ കൂടെയുള്ള സ്ളീബാദാസൻ സ്കറിയാശെമ്മാശ്ശൻ പോയി ചില വീടുകളിൽ കയറി പ്രാർത്ഥിക്കയും ചില അധഃകൃതരോടു് സംസാരിക്കയും ചെയ്തു. അവരിൽ ചിലർ മാമോദീസാ മുഴുകുവാൻ ഇടയുണ്ടു്. അവിടെ നിന്നു മുഴുത്ത ഏത്തപ്പഴവും അരുവിയിൽ നിന്നു പിടിച്ച മൽസ്യവും മെത്രാച്ചനു കാഴ്ചവച്ചു. പാലക്കയത്തു വനത്തിൽനിന്നു ആനകൾ ഇറങ്ങി ചിലപ്പോൾ കൃഷിനശിപ്പിക്കും. പുളിയക്കോട്ടുനിന്നു എന്റെ തപാൽ എഴുത്തുകെട്ടു കൊണ്ടുവന്ന കൈക്കാരൻ പറയുകയാണു്, ഇന്നലെ രാത്രി എന്റെ ആട്ടുകളെ നരി പിടിച്ചു, ഒന്നു ചത്തു മറെറാന്നു ചാകാറായി കിടക്കുന്നുയെന്നു്.

തീവണ്ടിസ്റ്റേഷനിൽനിന്നു അര നാഴിക വടക്കു കുന്നിന്മേലും കുന്നുകളാൽ ചുററപ്പെട്ടുമിരിക്കുന്ന പ്രകൃതിമനോഹരമായ ഷൊറണ്ണൂർ പള്ളിയുടെ നിശ്ശബ്ദതയും ജോറും ഒന്നു വേറെതന്നെയാണു്. നിർമ്മലവായുശ്വസിച്ചും കാററുകൊണ്ടും ദൂരെയുള്ള പാടങ്ങളും കുന്നുകളും ചുമന്ന നിറത്തിൽ അസ്തമിക്കുന്ന സൂര്യനെയും കണ്ടും ഞാനും ശെമ്മാശ്ശനും വൈകുന്നേരം വിജനപ്രദേശമായ ഈ പച്ചമേച്ചിൽ കുന്നിൻപുറങ്ങളിൽ അലഞ്ഞു നടന്നു. ഈ പ്രദേശം ഏകദേശം പറുദീസാപോലെയിരിക്കുന്നു എന്നുതോന്നും. നല്ല ചന്ദ്രപ്രകാശമുള്ള ഈ രാത്രികളിൽ അന്തരീക്ഷം സ്വർഗ്ഗീയമാണു്. വിശാലമനസ്കനായ ഒരു നമ്പൂരി ദാനം ചെയ്തതാണു ഈ സ്ഥലം. കുന്നംകുളത്തുകാരൻ ഷൊറണ്ണൂർ വ്യാപാരി പി. വി. ചേറു ഇട്ടയേരരജിസ്ട്രാർ മുതൽപേർ ഉത്സാഹിച്ചു് പള്ളിയും വിസ്താരമേറിയ മതിലുകെട്ടും ഇരുപതിനായിരം രൂപാ ചെലവഴിച്ചു് ശരിപ്പെടുത്തിയിരിക്കുന്നു. പരിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടാണു അഞ്ചുകൊല്ലം മുമ്പ് ഈ പള്ളി കൂദാശചെയ്തു് ആദ്യ കുർബാന ചൊല്ലിയതു്. പണമുണ്ടെങ്കിലും ശരിയ്ക്കു വെള്ളതേക്കാതെയും മതിലും മുറിയും ഇല്ലാതേയും അലങ്കോലമായി കിടക്കുന്ന ചില പള്ളികളിലെ പ്രമാണികൾ ഷൊറണ്ണൂർപള്ളി ഒന്നു വന്നു കാണേണ്ടതാണു്. എന്റെ ഇടവകസന്ദർശനത്തീയതിയും പള്ളിപ്പെരുന്നാളും നിനച്ചിരിക്കാതെ ഒത്തുവന്നു. ദൈവമാതാവിന്റെ നാമത്തിലുള്ള ആർത്താററുകുന്നംകുളം പള്ളിയിലെ അംഗങ്ങളായിരുന്ന ഇവിടത്തെ ഇടവകക്കാർ പള്ളിക്കു ദൈവമാതാവിന്റെ നാമം തന്നെയാണു് ബാവാതിരുമേനിയെകൊണ്ടു കൊടുപ്പിച്ചതു്. കുന്നംകുളത്തു നി[...]നാ മാസത്തിൽ രണ്ടു ഞായറാഴ്ച വ[...]ക്കാരൻ ബസ്സിൽ വന്നു് ഇടവക ന[...]ത്തികൊണ്ടിരിക്കുന്നു.

നാളെകഴിഞ്ഞു് ഞങ്ങൾ മംഗലാപുരത്തേക്കു പുറപ്പെട്ടു് കാനറായിലെ ബെലിയാ മുതലായ പള്ളികളിലേക്കും ബ്രഹ്മവാർ പള്ളികളിലേക്കും പോകുന്നതാണു്.

---

എന്നാൽ അവശ്യമായി വന്നാൽ അവയെ ത്യജിച്ചിട്ടു പോലും ദൈവരാജ്യം ജീവിതത്തിൽ സർവ്വപ്രധാനമായ ലക്ഷ്യമായി തീരേണ്ടതത്രേ. ദൈവരാജ്യവർദ്ധനവിനു വേണ്ടി സർവ്വതിന്മകളെയും ഉപേക്ഷിക്കേണ്ടതു ഒഴിച്ചുകൂടാൻ പാടില്ലാത്ത കാര്യവുമാണു്. നമ്മെ സംബന്ധിച്ചിടത്തോളം ഈ വക കാര്യങ്ങൾക്കു ജീവിതത്തിലുള്ള സ്ഥാനമെന്തു?

# മഞ്ഞപ്പിത്തം (JAUNDICE)

(ഡോക്ടർ ജോർജ്ജ് കുരുവിള ബി. എ, എം. ബി. ബി എസ്.)

കരളിൽനിന്നും വരുന്ന പിത്തരസത്തിന്റെ മഞ്ഞനിറം തൊലിപ്പുറം, ശ്ലേഷ്മസ്തരത്തിലും (Mucous Membrane) അടിഞ്ഞു് ഉണ്ടാകുന്ന ഒരു അവസ്ഥക്കാണ് മഞ്ഞപ്പിത്തം എന്നു പറയുന്നതു്. തൊലിയിലും, കണ്ണിലും വായിക്കകത്തെ ശ്ലേഷ്മസ്തരത്തിലും ഈ മഞ്ഞനിറം തെളിവായി പിടിക്കുന്നു. മഞ്ഞപ്പിത്തം വരുമ്പോൾ തളർച്ചയും, ഛർദ്ദിയും ചൊറിച്ചിലും ഉണ്ടാകുന്നു. മൂത്രത്തിൽ പിത്തരസം (Bile) കലർന്നിരിക്കും. മഞ്ഞപ്പിത്തം ഏതെങ്കിലും ദീനത്തിന്റെ ലക്ഷണം മാത്രമാണ്, അല്ലാതെ ഒരു ദീനമായി കരുതുന്നതു് ശരിയല്ല.

പിത്തകോശത്തിലുണ്ടാകുന്ന കല്ലു കൊണ്ടോ, പിത്തകോശത്തിനോ, പിത്തനാളങ്ങൾക്കോ (Billducts) ഉണ്ടാകുന്ന നീരുകൊണ്ടോ, വേറെ പിത്തനാളങ്ങൾക്കുണ്ടാകുന്ന രോഗങ്ങൾകൊണ്ടോ മഞ്ഞപിത്തം വരാം. മഞ്ഞപ്പനിയൊ, മലമ്പനിയൊ, വേറെ സാംക്രമികരോഗങ്ങൾമൂലമൊ മഞ്ഞപ്പിത്തംവരാം. യകൃത്തിനു വെളിയിൽ Bilirubin (പിത്തരസത്തിലെ നിറംകൊടുക്കുന്ന വസ്തു) ഉണ്ടാകുന്നതുകൊണ്ടോ, കരളിൽതന്നെ അർബ്ബുദം ഉണ്ടാകുന്നതുകൊണ്ടോ, മഞ്ഞപിത്തം വരാം.

മഞ്ഞപിത്തം ഒരുദീനലക്ഷണമായി കരുതി, അതിനുള്ള കാരണം കണ്ടുപിടിച്ചു ചികിത്സിക്കണം. രോഗം സുഖപ്പെട്ടാലും, തൊലിയുടെ നിറം പൂർവ്വസ്ഥിതിയെ പ്രാപിക്കുന്നതിനു് പല ആഴ്ചകൾ വേണ്ടിവന്നേക്കും.

മഞ്ഞനിറമുണ്ടാക്കുന്ന പിത്തരസത്തിലെ സാരത്തിനു ബിലിറൂബിൻ (Bilirubin) എന്നു് പറയും. രക്തത്തിൽ എപ്പോഴും ബിലിറൂബിൻ ഉണ്ടു്. എന്നാൽ രക്തത്തിൽ കണക്കിൽ കൂടുതലാകുമ്പോഴാണ് മഞ്ഞപിത്തമുണ്ടാകുന്നതു്. പിത്തരസത്തിലെ മഞ്ഞനിറമുള്ള ലവണങ്ങൾ എങ്ങിനെയുണ്ടാകുന്നു എന്നും, എങ്ങിനെ വിസർജ്ജിക്കുന്നു എന്നും അറിഞ്ഞാൽ മഞ്ഞപ്പിത്തം എങ്ങിനെ ഉണ്ടാകുന്നു എന്നു മനസ്സിലാക്കാം.

...ചുവന്നരക്താണുക്കൾ (R. B. C.) നശിക്കുമ്പോൾ ...വസ്തുക്കളിലെല്ലാം ശ്രോണി... (Haemoglobin) രക്തത്തിൽ കലരുന്നു. ഇങ്ങിനെ ക്ഷയിക്കുന്ന ...ഇരുമ്പിന്റെ അംശം ഒഴിച്ചുള്ള ഭാഗത്തിൽനിന്നു് കരളിൽ വച്ചോ മററു ശരീരത്തിന്റെ പല ഭാഗത്തുവെച്ചോ ആണ് Bilirubin ഉണ്ടാകുന്നതു്. കരളിനകത്തുനിന്നു് ചെറിയ പിത്തനാളങ്ങൾ വഴിയായി പിത്തരസം പിത്തകോശത്തിൽ വരികയും വെള്ളത്തിന്റെ അംശം കുറഞ്ഞു കൊണ്ടു അതു ഗാഢതയുള്ളതാകുകയും ചെയ്യുന്നു. ദഹനസമയത്തു് പിത്തരസം കുടലിലേക്കു് പ്രവഹിക്കുകയും, Bacteria യുടെ പ്രവർത്തനത്താൽ Bilirubin, Uro-bilirubin ആയി തീരുകയും ചെയ്യുന്നു. ഇതിന്റെ ഒരു ഭാഗം മലത്തിൽ കലരുകയും, ഒരു ഭാഗം പോർട്ടൽ സിരവഴിയായി കരളിൽ ചെന്നു് വീണ്ടും Bilin=udin ആയി പിത്തകോശത്തിൽ വരികയും, ചെറിയ ഒരു ഭാഗം രക്തത്തിൽ കലർന്നു മൂത്രത്തിൽകൂടി വിസർജ്ജിക്കപ്പെടുകയും ചെയ്യുന്നു.

മേൽ പറഞ്ഞതിൽനിന്നും ബിലിറുബിൻ രക്തത്തിൽ കണക്കിൽ കൂടുതലാകുന്നതിനു് താഴെ പറയുന്ന കാരണങ്ങൾ ഉണ്ടെന്നു് വ്യക്തമാണ്

1. കരളിനു വിസർജ്ജിക്കുവാൻ കഴിവുള്ളതിലധികം Billirubin ഉണ്ടാക്കത്തക്കവിധം അധികം ശക്തി നാശമുണ്ടാകുക.

2. കരളിന്റെ കേടുമൂലം Billirubin വിസർജ്ജിക്കുന്നതിനുള്ള കഴിവു കുറഞ്ഞു രക്തത്തിൽ Billirubin കൂടുക.

3. പിത്തനാളങ്ങൾ അടഞ്ഞു പിത്തരസം തടഞ്ഞുനിന്നു ലസ്സികസിരകൾ (Lymphatics) വഴിയായൊ ലോമികൾ (Capillaries) വഴിയായോ താരിച്ചു രക്തത്തിൽ വരുക.

## മഞ്ഞപ്പിത്തം മൂന്നുതരം ഉണ്ട്

1. രക്തനാശം കൊണ്ടുണ്ടാകുന്നതു്.
2. കരളിന്റെ നീരുകൊണ്ടുണ്ടാകുന്നതു്.
3. തടഞ്ഞു നിന്നുണ്ടാകുന്നതു്.

ഈ തരങ്ങൾ ഓരോന്നും, മേല്പറഞ്ഞ ഓരോ കാരണങ്ങളോടു് ബന്ധപ്പെട്ടിരിക്കുന്നു.

മഞ്ഞപ്പിത്തത്തിന്റെ കാരണങ്ങളെയും മൂന്നായി തരം തിരിക്കാം.

1. Toxic വിഷാംശ ഫലമായുണ്ടാകുന്നതു്. വിഷാംശം ദേഹത്തിനുള്ളിൽ തന്നെയുണ്ടാവുന്നതാവാം. Endogenous ഉദാഹരണമായി—സ്ത്രീകൾക്കു ഗർഭകാലത്തുണ്ടാകുന്ന Toxaemia ഗർഭിണികളിൽ ചുരുക്കത്താലുണ്ടാകുന്നതു (Acute-yellow atrophy)

വിഷാംശം ഭക്ഷണത്തിൽകൂടിയോ ശ്വാസോഛ്വാസം വഴിയായോ ദേഹത്തിൽ പ്രവേശിക്കാം. ഉദാ: Chloroform

2. അണുസംക്രമത്താൽ (Infectur) വിഷജ്വരം കരളിന്റെ നീരു infectur Hepatity

3. ഭക്ഷണരീതിമൂലം (Dietetic) കരളിന്റെ കേടിനു ഭക്ഷണം ഒരു നല്ല പങ്കു് വഹിക്കുന്നുണ്ടു്. ഭക്ഷണത്തിലുള്ള ന്യൂനത നിമിത്തം രണ്ടുകേടാണു് കരളിനു ഭവിക്കുന്നതു്. (1) Fatty സ്നേഹമയമായ മാററങ്ങൾ (2) നാശകരണമാററങ്ങൾ (Necrotic) സ്നേഹമയമായ മാററങ്ങൾ ഭക്ഷണത്തിൽ Choline ന്റെ കുറവുകൊണ്ടുണ്ടാകുന്നു. കരൾഗ്രന്ഥികൾ Gland substance മാറി നെയ്മയമായ കട്ടിപിടിച്ച ഭാഗങ്ങളായി രൂപാന്തരപ്പെടുന്നു. ഗന്ധകാംശമുള്ള Amino acids വിശിഷ്യ Cystine ന്റെ കുറവു മൂലമാണ് കരളിന്റെ ഭാഗങ്ങൾ നശിക്കുന്ന സുഖക്കേടുകൾ വരുന്നതു്. ഇങ്ങനെയുള്ള നാശം കരളിനു മുഴുവനായാണ്. ഉണ്ടാകുന്നതു്—എന്നാൽ വിഷാംശം കൊണ്ടോ, അണുസംക്രമണം കൊണ്ടോ ഉണ്ടാകുന്ന നാശം അങ്ങിങ്ങായി ഉണ്ടാകുന്നു. Zonal

മഞ്ഞപ്പിത്തം കണ്ടു് ഏതു കാരണം കൊണ്ടുണ്ടായി എന്നും, എന്തു ചികിത്സയാണ് ചെയ്യേണ്ടതു എന്നും, ശസ്ത്രക്രിയ ആവശ്യം വരുമോ എന്നും തിരിച്ചറിയുന്നതിനു ഒരു ഡോക്ടർക്കു നല്ല സാമർത്ഥ്യം ആവശ്യമാണ്.

ദീന വിവരം ശരിയായി മനസ്സിലാക്കണം. രോഗിയെ വേണ്ടവണ്ണം പരിശോധിക്കണം. കരളിന്റെ വേലകൾ ചെയ്യുവാൻ പ്രാപ്തിയുണ്ടോ എന്നു Laboratory പരിശോധനകളാൽ മനസ്സിലാക്കണം. ചിലപ്പോൾ X-ray പരിശോധനയും ആവശ്യമായി വരാം. ശസ്ത്രക്രിയ മൂലം കരളിന്റെ അംശമെടുത്തു പരിശോധിക്കേണ്ടതായും വരും.

ദീനവിവരത്തിൽ നിന്നും പല കാര്യങ്ങൾ പഠിക്കാവുന്നതാണ്.

1. ജോലി—ചില ജോലികൾ ചെയ്യുന്നവർക്കു് മഞ്ഞപ്പിത്തം പിടിപെടാം. തോട്ടിജോലി, ഓടയിലെ ജോലി, തുരങ്കങ്ങളിലെ ജോലി, നെൽ വയലുകളിലെ ജോലി ഇവ ചെയ്യുന്നവർക്കും എലി അധികമുള്ള സ്ഥ

Licence NO. 498 Dated 20-8-1946 Reg. M. 5286

# THE CHURCH WEEKLY

ലങ്ങളിൽ താമസിക്കുന്നവർക്കും മഞ്ഞപ്പിത്തം വരാൻ എളുപ്പമുണ്ട്.

സാധാരണ വെടിമരുന്നുശാലകളിൽ ജോലി ചെയ്യുന്നവർക്കു റെടിളപ്പുകൈകാര്യം ചെയ്യുന്നതു കൊണ്ടു വിഷഫലമായി കരളിനു നീരു വന്നിട്ടു മഞ്ഞപ്പിത്തം വരാം.

മുമ്പും വയറിന്റെ വലത്തുഭാഗത്തു മുകളിലായി വേദനയും ഛർദ്ദിയുമായി മഞ്ഞപ്പിത്തം വന്നിട്ടുണ്ടെങ്കിൽ പിത്തനാളങ്ങളിൽ കല്ലു വരുന്നതുകൊണ്ടോ പിത്തകോശത്തിനു നീരു വരുന്നതു കൊണ്ടോ മഞ്ഞപ്പിത്തം വരുന്നു എന്നു് അനുമാനിക്കാവുന്നതാകുന്നു.

സാധാരണയായുള്ള മഞ്ഞപ്പിത്തം കരളിനു നീരുവരുന്നതു കൊണ്ടു (Infective Hepatitis) ഉണ്ടാകുന്നു. ഇതു മൂന്നാഴ്ചയോ നാലാഴ്ചയോ നീണ്ടുനില്ക്കും. പാൻക്രീയാസ്സിന്റെ (Pancreas) അർബുദം കൊണ്ടുണ്ടാകുന്ന മഞ്ഞപ്പിത്തം ആറു മാസം നീണ്ടുനില്ക്കും. രണ്ടു കൊല്ലത്തിൽ കൂടുതൽ നീണ്ടുനില്ക്കുന്ന മഞ്ഞപ്പിത്തം Cirrhosis liver "കരൾകട്ടി" എന്ന സുഖക്കേടിനാലാണ്. അർബുദമുണ്ടായാൽ മഞ്ഞപ്പിത്തം ക്രമേണ കൂടി കൂടി വരുന്നു. പിത്തക്കല്ലുണ്ടെങ്കിൽ മഞ്ഞപ്പിത്തം കൂടിയും കുറഞ്ഞും വന്നുകൊണ്ടിരിക്കും.

വിശപ്പില്ലായ്മ, ഓക്കാനം, മുകൾവയററിലസുഖം ഇതെല്ലാം മഞ്ഞപ്പിത്തം വരുന്നതിനു മുമ്പായി കാണുന്നു എങ്കിൽ സാധാരണയുള്ള (Infective Hepatitis) മഞ്ഞപ്പിത്തമാണെന്നു അനുമാനിക്കാം. Pancreas-നു അർബുദമാണെങ്കിൽ മലബന്ധമാണു പ്രഥമ ലക്ഷണം. ഭക്ഷണത്തിനു ശേഷം പ്രത്യേകമായി സ്നേഹദ്രവ്യാഹാരങ്ങൾക്കു ശേഷം വായുവിന്റെ ഉപദ്രവം അധികമുണ്ടാകുന്നെങ്കിൽ പിത്തകോശത്തിനു നീരോ, പിത്തനാളങ്ങളിൽ കല്ലോ ഉണ്ടെന്നു് അനുമാനിക്കാം. പാൻക്രിയാസിനു അർബുദമുണ്ടെങ്കിൽ തുരക്കുന്നതു പോലെയുള്ള വേദന വിട്ടുമാറാതെ മേൽവയററിൽ ഉണ്ടായിട്ടു പുറത്തോട്ടു തുളച്ചുകയറുന്നതു പോലെ തോന്നും. പിത്തക്കല്ലുകൾ കൊണ്ടുണ്ടാകുന്ന വേദന വലത്തുവശത്തു മുകളിലായിരിക്കുന്നതും വിട്ടുവിട്ടുണ്ടാകുന്നതും, ഓക്കാനമോ ഛർദ്ദിയോ കൂടെ കാണുന്നതും ആകുന്നു. ചൊറിച്ചിൽ [illegible] കാണും.

മലത്തിന്റെ നിറം:— സാധാരണ മഞ്ഞപ്പിത്തത്തിനു (Infective Hepatitis) പ്രാരംഭദിവസങ്ങളിൽ മലം വെള്ളനിറമായി കണ്ടേക്കാം. എന്നാൽ അധികം താമസിയാതെ മലത്തിന്റെ നിറം തിരിച്ചുവരികയാണു് ചെയ്യുന്നതു്. പിത്തക്കല്ലുകളുണ്ടെങ്കിൽ മലത്തിന്റെ നിറം ഇടയ്ക്കിടയ്ക്കു കുറഞ്ഞിരിക്കും. അർബുദത്താൽ പിത്തനാളങ്ങൾ പൂർണ്ണമായി അടഞ്ഞുപോയാൽ മലത്തിന്റെ നിറം വെളുത്തു തന്നെയിരിക്കും.

ദേഹത്തിന്റെ തൂക്കം അർബുദത്തിനാണു് പ്രത്യേകം കുറഞ്ഞു കുറഞ്ഞു വരുന്നതു്.

ചികിത്സരീതികളെ ഇവിടെ വിവരിക്കണമെന്നു വിചാരിക്കുന്നില്ല. സാധാരണയായി നമ്മുടെ നാട്ടിൽ മഞ്ഞപ്പിത്തത്തിനു ആയുർവ്വേദ ചികിത്സയാണു് നല്ലതു എന്നു ഒരു ധാരണ പലേടത്തും കണ്ടുവരുന്നു. എല്ലാതരം മഞ്ഞപ്പിത്തത്തിനും ഒരേ ചികിത്സ പററുകയില്ല. കാരണം കണ്ടുപിടിച്ചു ചികിത്സിക്കണം. ആധുനിക വൈദ്യശാസ്ത്രത്തിൽ കാരണം കണ്ടുപിടിക്കുന്നതിനും ചികിത്സിക്കുന്നതിനും വേണ്ടി വന്നാൽ ശസ്ത്രക്രിയ ചെയ്യുന്നതിനും സൗകര്യം ഉണ്ടു്.

(ആരോഗ്യദീപം വിശേഷാൽപ്രതി)

—0—

## മിഷ്യനറിമാർ

മധ്യപ്രദേശത്തിലുള്ള മിഷനറിമാരുടെ പ്രവർത്തനങ്ങളെപ്പററി അന്വേഷിച്ചു് റിപ്പോർട്ടു നല്കുന്നതിനു അടുത്തു തന്നെ മധ്യപ്രദേശ് ഗവൺമെന്റു് ഒരു കമ്മീഷനെ നിയമിക്കുന്നതാണു്. അമ്പലങ്ങൾ നശിപ്പിക്കുകയും ആ സ്ഥാനങ്ങളിൽ മിഷ്യനറിമാർ പള്ളികൾ സ്ഥാപിക്കുകയും ചെയ്യുന്നുവെന്നു വരെയുള്ള റിപ്പോർട്ടുകളാണു് അവിടെ പ്രചരിക്കുന്നതു്. സംഗതികളുടെ സത്യാവസ്ഥ അറിയുമ്പോൾ അതു ക്രിസ്തീയ പ്രവർത്തനത്തിനനുകൂലമാകുമെന്നു വിശ്വസിക്കാം.

## ഒരു അറിയിപ്പ്

ചർച്ച് വീക്കിലിക്കു് കൂടുതൽ വരിക്കാരെ ചേർക്കുന്നതിനും കുടിശ്ശിക വരിസംഖ്യ പിരിക്കുന്നതിനുമായി പത്തനംതിട്ട, വാഴമുട്ടം സ്വദേശിയായ മി. പി. വി. ജോർജ്ജിനെ നിയോഗിച്ചിരിക്കുന്നു. വീക്ക്ലി ബന്ധുക്കൾ കുടിശ്ശിക വരിസംഖ്യ തീർത്തു കൊടുത്തും പുതിയവരിക്കാരെ ചേർക്കുന്നതിനു വേണ്ട സഹായസഹകരണങ്ങൾ ചെയ്തും ഞങ്ങളെ സഹായിക്കണമെന്നഭ്യർത്ഥിച്ചുകൊള്ളുന്നു.

മാനേജർ.



Printed and Published by N.M. Abraham B. A. at the Malayala Manorama Press.